

# കോവിഡ്-19 (എൻ കൊറോണ) വൈറസ് വ്യാപന നിയന്ത്രണവും പ്രതിരോധവും - സംസ്ഥാന നിയന്ത്രണ സെൽ

## ആരോഗ്യ കുടുംബ ക്ഷേമ വകുപ്പ്

## കേരള സർക്കാർ

---

**കോവിഡ്-19 - വ്യാപാരസ്ഥാപനങ്ങളിലേയും, ഷോപ്പിംഗ് മാളുകളിലേയും, ജീവനക്കാർ എടുക്കേണ്ട മുൻകരുതലുകളുടെ മാർഗ്ഗരേഖ - സംബന്ധിച്ച്**

**നമ്പർ: 311/2020/ആരോഗ്യം. തീയതി 20 മാർച്ച് 2020**

ലോകാരോഗ്യ സംഘടന 160-ൽ അധികം രാജ്യങ്ങളെ ബാധിച്ച കോവിഡ്-19 എന്ന പകർച്ചവ്യാധിയെ മഹാമാരിയെന്ന് പ്രഖ്യാപിച്ചു. ദുരിതബാധിത രാജ്യങ്ങളിൽ നിന്നുള്ളവരുടെ വരവുമൂലം കേരള സംസ്ഥാനം രോഗനിയന്ത്രണ നടപടികളും രോഗ നിരീക്ഷണവും ശക്തിപ്പെടുത്തി.

**വ്യാപാര സ്ഥാപനങ്ങളിലെയും ഷോപ്പിംഗ് മാളുകളിലേയും ജീവനക്കാർക്കുള്ള മുൻകരുതലുകൾ**

- എല്ലാവിധ വ്യപാര സ്ഥാപനങ്ങളിലും കൈകഴുകുന്നതിനുള്ള സൗകര്യം സ്ഥാപന ഉടമ ഉറപ്പ് വരുത്തുക
- ജീവനക്കാർ തമ്മിലും ഉപഭോക്താക്കളുമായും സാമൂഹിക അകലം (1 മീറ്റർ) പാലിക്കുന്നതിന് ശ്രദ്ധിക്കുക
- കടകളുടെ പ്രവേശന കവാടത്തിലും കൗണ്ടറുകളിലും ആവശ്യത്തിന് ഹാൻഡ് സാനിറ്റൈസർ ലഭ്യമാക്കുകയും, ജീവനക്കാരും ഉപഭോക്താക്കളും ശരിയായ വിധത്തിൽ ഉപയോഗിക്കുകയും ചെയ്യുക
- പേയ്മെന്റ് കൗണ്ടറുകളിൽ ഇരിക്കുന്ന ജീവനക്കാരും ഇടപാടുകൾ നടത്തുന്ന ഉപഭോക്താവും ഓരോ പണമിടപാടിന് ശേഷവും കൈകൾ സാനിറ്റൈസർ ഉപയോഗിച്ച് വൃത്തിയാക്കേണ്ടതാണ്
- കൈകൾ കഴുകുക, ഹാൻഡ് റബ്ബ് ഉപയോഗിക്കുക, ചുമയ്ക്കുമ്പോഴും തുമ്മുമ്പോഴും തൂവാല ഉപയോഗിക്കുക. തുടങ്ങിയ സന്ദേശങ്ങൾ അടങ്ങിയ പോസ്റ്ററുകൾ സ്ഥാപനത്തിൽ പതിപ്പിക്കുക
- കൈ കഴുകുന്ന സ്ഥലത്ത് കൈ കഴുകുന്ന ഘട്ടങ്ങൾ കാണിക്കുന്ന പോസ്റ്ററുകൾ പതിപ്പിക്കണം
- പരമാവധി ഓൺലൈൻ പണമിടപാടുകൾ പ്രോത്സാഹിപ്പിക്കുക
- കടയുടമ തൊഴിലാളികൾക്ക് രോഗലക്ഷണങ്ങൾ ഇല്ലായെന്ന് ദിവസേന ഉറപ്പുവരുത്തണം.
- രോഗ ലക്ഷണങ്ങളുള്ള ജീവനക്കാർ ജോലിക്ക് വരാതിരിക്കാൻ സ്ഥാപന ഉടമ ശ്രദ്ധിക്കണം
- ഏതെങ്കലും വിധത്തിലുള്ള സമ്പർക്ക ചരിത്രം (COVID 19) ഉള്ള ജീവനക്കാർ വീടുകളിൽ

നിരീക്ഷണത്തിൽ കഴിയേണ്ടതും ഈ വിവരം അടുത്തുള്ള ആരോഗ്യ സ്ഥാപനത്തിലും ജില്ലാ കൺട്രോൾ റൂമിലും അറിയിക്കേണ്ടതാണ്. തുടർ നടപടികളുടെ ഭാഗമായി സ്ഥാപനം ആരോഗ്യ പ്രവർത്തകരുടെ നിർദ്ദേശ പ്രകാരം അടച്ചിടേണ്ടതുമാണ്

- ഔപചാരികതയുടെ ഭാഗമായി ഉപഭോക്താക്കളെ ഹസ്ത ദാനത്തിലൂടെ സ്വീകരിക്കുന്നതിനു പകരം നമസ്തേ പറഞ്ഞ്/ കൈ കൂപ്പി സ്വീകരിക്കുക

- സ്ഥാപനത്തിൽ ദിശ, ജില്ലാ കൺട്രോൾ റൂമുകൾ എന്നിവയുടെ നമ്പറുകൾ പ്രദർശിപ്പിക്കണം

- ഇതുമായി ബന്ധപ്പെട്ട മറ്റ് സംശയങ്ങൾക്ക് ദിശ ഹെൽപ്പ് ലൈൻ നമ്പർ (1056)/0471 - 2552056) ബന്ധപ്പെടുക

പ്രിൻസിപ്പൽ സെക്രട്ടറി